


# സഭയാകുകയെന്നാൽ...

മലങ്കര സുറിയാനി കത്തോലിക്കാ സഭ വിശ്വാസ പരിശീലന കമ്മീഷൻ

## കൊയ്നോണിയ 2022

**Class I**

മലങ്കര സുറിയാനി കത്തോലിക്കാ ഹയരാർക്കി സ്ഥാപനത്തിന്റെ നവതി

**മലങ്കര ബൈബിൾ ഓറിയന്റേഷൻ ക്യാമ്പ് - (MBOC)**



## അത്യഭിവന്ദ്യ കാതോലിക്കാബാവായുടെ സന്ദേശം

കർത്താവിൽ ഏറ്റം പ്രിയമുള്ള സൺഡേസ്കൂൾ മക്കളേ, വിശ്വാസപരിശീലകരേ, മാതാപിതാക്കളേ, സഭാമക്കളേ,

എല്ലാവർക്കും നമ്മുടെ കർത്താവേശുമിശിഹായുടെ തിരുനാമത്തിൽ സ്നേഹവന്ദനം!

മഹാമാരിയുടെ ഭീതി ഒഴിഞ്ഞ് കൂട്ടായ്മയുടെ അനുഭവത്തിലേക്ക് നമ്മുടെ സൺഡേസ്കൂൾ തിരികെ വന്നിരിക്കുന്നു. ഒരുമിച്ചു ചേരുന്നതിനും സ്നേഹം പങ്കുവയ്ക്കുന്നതിനും ദൈവാരാധന നടത്തുന്നതിനും നമുക്ക് വീണ്ടും കൃപ നൽകിയ ദൈവത്തെ നമുക്ക് മഹത്വപ്പെടുത്താം.

അവധിക്കാലത്ത് നമ്മുടെ കൂട്ടായ്മകൾ, പ്രത്യേകിച്ച് നമ്മുടെ ഇളംതലമുറ, ദൈവത്തിന്റെ സ്നേഹവാത്സല്യങ്ങളും കൂട്ടായ്മയുടെ സന്തോഷവും അനുഭവിച്ചറിയുന്ന ഒരു സ്ഥിരം വേദിയാണല്ലോ നമ്മുടെ എം.ബി.ഒ.സി. ഈ വർഷം നമ്മുടെ സഭയിലെ അജപാലകക്രമം (ഹയരാർക്കി) സ്ഥാപിതമായതിന്റെ നവതിയാണ്. ഈ പശ്ചാത്തലത്തിൽ അജപാലകരോടൊപ്പം ചേർന്ന് നാം ഒരു സഭയായി വളരുന്നതിന്റെ സന്തോഷമാണ് ഈ വർഷത്തെ എം.ബി.ഒ.സി.യുടെ വിഷയമായി എടുത്തിട്ടുള്ളത്.

മാർതോമാ ശ്ലീഹായിൽ നിന്ന് നാം സ്വീകരിച്ച വിശ്വാസപൈതൃകം പങ്കുവയ്ക്കുന്നതിലൂടെ, ഒരുമിച്ചുചേർന്ന് ദൈവത്തെ ആരാധിക്കുന്നതിലൂടെ, ആത്മീയമായ ചൈതന്യം ബലപ്പെടുത്തുന്നതിലൂടെ, സഭയിലെ അജപാലന ശുശ്രൂഷയോട് ചേർന്ന് നിൽക്കാൻ ശീലിക്കുന്നതിലൂടെ, സഭയായി രൂപപ്പെടുന്നതിന്റെ സന്തോഷവും അനുഗ്രഹവും അനുഭവിക്കാൻ നമ്മുടെ വിശ്വാസപരിശീലന വേദിക്ക് ഈ വർഷത്തെ എം.ബി.ഒ.സി. കൂട്ടായ്മകൾ കാരണമാകട്ടെ എന്ന് ആശംസിക്കുന്നു.

ഈ വർഷത്തെ എം.ബി.ഒ.സി. ദിനങ്ങൾക്ക് എല്ലാ അനുഗ്രഹവും നേരുന്നു. ഈ കൂട്ടായ്മകൾ ഒരുക്കുന്നതിന് നേതൃത്വം നൽകുന്ന ബഹു. ഡയറക്ടർ അച്ചന്മാരെയും, വികാരിയച്ചന്മാരെയും, കൂട്ടായ്മകൾക്ക് നേതൃത്വം നൽകുന്ന ബഹു. ശെമ്മാശ്ശന്മാരെയും സിസ്റ്റേഴ്സിനെയും മറ്റ് വിശ്വാസപരിശീലകരെയും ഞാൻ പ്രത്യേകമായി അഭിനന്ദിക്കുന്നു.

ഉത്ഥിതനായ നമ്മുടെ കർത്താവ് നിങ്ങളെ സംരക്ഷിക്കട്ടെ. കാരുണ്യവാനായ ദൈവം എല്ലാവരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ വത്സലപിതാവ്,

✠ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേജർ ആർച്ചുബിഷപ്പ് - കാതോലിക്കോസ്

തിരുവനന്തപുരം മേജർ ആർച്ചുബിഷപ്പ്

## പാഠം 1

# യേശുവും 12 അപ്പസ്തോലന്മാരും

യേശു മുപ്പതാം വയസിൽ പരസ്യ ജീവിതം ആരംഭിച്ചു. തന്റെ ദൗത്യത്തിൽ പങ്കുചേരാനായി അവിടുന്ന് ശിഷ്യന്മാരെ വിളിച്ചു. അവരിൽ നിന്നു പന്ത്രണ്ട് പേരെ പ്രത്യേകം തിരഞ്ഞെടുത്തു. അവരാണ് അപ്പസ്തോലന്മാർ അഥവാ ശ്ലീഹന്മാർ.



"പിന്നെ, അവൻ മലമുകളിലേക്കു
കയറി തനിക്ക് ഇഷ്ടമുള്ളവരെ
അടുത്തേക്കു വിളിച്ചു. അവർ അവന്റെ
സമീപത്തേക്കു ചെന്നു. തന്നോടുകൂടി
ആയിരിക്കുന്നതിനും, പ്രസംഗിക്കാൻ
അയയ്ക്കുന്നതിനും, പിശാചുക്കളെ
ബഹിഷ്കരിക്കാൻ അധികാരം
നൽകുന്നതിനുമായി അവൻ
പന്ത്രണ്ടുപേരെ നിയോഗിച്ചു. അവർ,
പത്രോസ് എന്ന് അവൻ പേരു നൽകിയ
ശിമയോൻ, ഇടിമുഴക്കത്തിന്റെ പുത്രൻമാർ
എന്നർഥമുള്ള ബൊവനെർഗെസ് എന്നു
പേരു നൽകിയ സെബദീപുത്രൻമാരായ
യാക്കോബും സഹോദരൻ യോഹന്നാനും,
അന്ത്രയോസ്, പീലിപ്പോസ്,
ബർത്തലോമിയ, മത്തായി, തോമസ്,
ഹൽപൈയുടെ പുത്രൻ യാക്കോബ്,
തദേവൂസ്, കാനാൻകാരനായ ശിമയോൻ,
യേശുവിനെ ഒറ്റിക്കൊടുത്ത
യൂദാസ് സ്കറിയോത്താ".
(മർക്കോസ് 16.13~19)



വി. പത്രോസ് ശ്ലീഹാ



വി. യാക്കോബ് ശ്ലീഹാ



വി. യോഹന്നാൻ ശ്ലീഹാ



വി. അന്ത്രയോസ് ശ്ലീഹാ



വി. പീലിപ്പോസ് ശ്ലീഹാ



വി. ബർത്തലോമിയോ ശ്ലീഹാ



വി. മത്തായി ശ്ലീഹാ



വി. തോമാ ശ്ലീഹാ



വി. യാക്കോബ് ശ്ലീഹാ



യൂദാസ് സ്കറിയോത്താ



വി. യൂദാ തദേവൂസ് ശ്ലീഹാ



വി. ശിമയോൻ ശ്ലീഹാ

യേശു തിരഞ്ഞെടുത്ത അപ്പസ്തോലന്മാരിൽ പത്രോസിനു പ്രഥമ സ്ഥാനം നൽകിയിരുന്നു.

"ഞാൻ നിന്നോടു പറയുന്നു:
നീ പത്രോസാണ്; ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും.
നരകകവാടങ്ങൾ അതിനെതിരേ പ്രബലപ്പെടുകയില്ല. സ്വർഗരാജ്യത്തിന്റെ
താക്കോലുകൾ നിനക്കു ഞാൻ തരും. നീ ഭൂമിയിൽ കെട്ടുന്നതെല്ലാം
സ്വർഗത്തിലും കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം
സ്വർഗത്തിലും അഴിക്കപ്പെട്ടിരിക്കും."
( മത്തായി 16.18~19)

ഉത്ഥാനത്തിനു ശേഷം ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട് "എന്റെ ആടുകളെ മേയിക്കുക, എന്റെ കുഞ്ഞാടുകളെ മേയിക്കുക" എന്ന് പറഞ്ഞുകൊണ്ട് യേശു പത്രോസിനെ സഭയുടെ ഇടയനും നേതാവുമായി ഉയർത്തി. (യോഹന്നാൻ 21. 15~19)

ഞായർ പ്രഭാത പ്രാർത്ഥന (സ്ലീബാക്കാലം)
അടിസ്ഥാന ശിലയാം ശെമഓൻ കയ്യിൽ നിജതാക്കോൽകൾ
ദത്തസഭേ ഭാഗ്യം ഈശോ കൃപ ചെയ്കടിയാരിൽ



# വാക്യം പൂരിപ്പിക്കുക വി. മർക്കോസ് 16.13

പിന്നെ, അവൻ മലമുകളിലേക്കു കയറി തനിക്ക്
...................... അടുത്തേക്കു വിളിച്ചു. അവർ അവൻെറ
സമീപത്തേക്കു ചെന്നു. തന്നോടുകൂടി ആയിരിക്കുന്നതിനും,
പ്രസംഗിക്കാൻ അയയ്ക്കുന്നതിനും, പിശാചുക്കളെ
ബഹിഷ്കരിക്കാൻ അധികാരം നൽകുന്നതിനുമായി അവൻ
.................... നിയോഗിച്ചു. അവർ, ................ എന്ന് അവൻ
പേരു നൽകിയ ശിമയോൻ, ഇടിമുഴക്കത്തിൻെറ പുത്രൻമാർ
എന്നർഥമുള്ള ബൊവനെർഗെസ് എന്നു പേരു നൽകിയ
സെബദീപുത്രൻമാരായ .......................... സഹോദരൻ
........................, അന്ത്രയോസ്, പീലിപ്പോസ്, ബർത്തലോമിയ,
മത്തായി, .................., ഹൽപൈയുടെ പുത്രൻ ..................,
തദേവൂസ്, കാനാൻകാരനായ ...................., യേശുവിനെ
ഒറ്റിക്കൊടുത്ത യൂദാസ് സ്കറിയോത്താ.





ഈ കുട്ടികൾക്ക്
യേശുവിന്റെ അടുക്കൽ ചെല്ലാൻ
വഴി കാണിക്കാമോ?

## പാഠം 2
# ശിഷ്യന്മാർ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക്

യേശു മിശിഹാ ഉയിർത്തെഴുന്നേറ്റു നാല്പതാം ദിവസം സ്വർഗാരോഹണം ചെയ്യുന്നതിനുമുമ്പ്, ലോകമെങ്ങും പോയി സുവിശേഷം പ്രസംഗിക്കാൻ തന്റെ ശിഷ്യന്മാരോട് നിർദേശിച്ചു.



**"യേശു അവരെ സമീപിച്ച്, അരുളിച്ചെയ്തു: സ്വർഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു. ആകയാൽ, നിങ്ങൾപോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ. പിതാവിൻെറയും പുത്രൻെറയും പരിശുദ്ധാത്മാവിൻെറയും നാമത്തിൽ അവർക്കു ജ്ഞാനസ്നാനം നൽകുവിൻ. ഞാൻ നിങ്ങളോടു കൽപിച്ചവയെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ. യുഗാന്തംവരെ എന്നും ഞാൻ നിങ്ങളോടുകൂടെ ഉണ്ടായിരിക്കും."**

**(വി. മത്തായി 28.18 ~ 20)**

പെന്തക്കൊസ്തിക്കുശേഷം ശിഷ്യന്മാർ ലോകത്തിന്റെ നാനാഭാഗങ്ങളിൽ യേശുവിന്റെ സുവിശേഷം പ്രസംഗിച്ചു. വി. പത്രോസ് അന്ത്യോക്യായിലും റോമായിലുംസുവിശേഷം പ്രസംഗിച്ചു. റോമിൽവച്ചു അദ്ദേഹം രക്തസാക്ഷിയായി. അപ്പസ്തോലന്മാരുടെ തലവനായ വി. പത്രോസ് ശ്ലീഹായുടെ പിൻഗാമിയാണ് മാർപ്പാപ്പ. 'പാപ്പ' എന്ന വാക്കിന്റെ അർത്ഥം പിതാവ് എന്നാണ്. 'മാർപാപ്പ' എന്നാൽ പരിശുദ്ധ പിതാവ്. ലോകം മുഴുവനുമുള്ള 120 കോടി കത്തോലിക്കരെ ഒന്നിപ്പിക്കുന്ന നേതാവും ആത്മീയപിതാവു മാണ് ഇപ്പോഴത്തെ മാർപാപ്പയായ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ. ഒന്നാമത്തെ മാർപാപ്പയായ വി. പത്രോസ് ശ്ലീഹായുടെ 265 ാം പിൻഗാമിയാണ് പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ.

## 12 അപ്പസ്തോലന്മാരും യേശുവിന്റെ ശിഷ്യന്മാരും ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് സുവിശേഷം പ്രസംഗിക്കാനായി പോയി




**കർത്താവേശുമിശിഹായുടെ സുവിശേഷവുമായി നമ്മുടെ നാട്ടിൽ വന്ന അപ്പസ്തോലനാണ് വി. തോമാ ശ്ലീഹ**

# നിറം കൊടുക്കാം...



കൂട്ടുകാരേ,
ഈ ചിത്രത്തിലെ സന്ദർഭം
അറിയാമല്ലോ, അല്ലേ!..
ഉയർത്തെഴുന്നേറ്റ ഈശോ
വി. തോമാശ്ലീഹായെ
ആദ്യമായി കാണുന്ന
സംഭവമാണ് ഇത്.
വി. തോമാശ്ലീഹായോട്
'അവിശ്വാസിയാകാതെ
വിശ്വാസി ആകുക' എന്ന്
ആവശ്യപ്പെടുന്ന ഈശോ
പറയുന്നതെന്താണ്?
വിരലുകൾ തന്റെ
പാർശ്വത്തിൽ വയ്ക്കാനും
തിരുമുറിവുകൾ കാണാനും.
അമ്പരപ്പോടും
ആനന്ദത്തോടെയും "എന്റെ
കർത്താവേ, എന്റെ ദൈവമേ"
എന്ന് ശ്ലീഹാ
ഉദ്ഘോഷിക്കുന്നു.

ചിത്രത്തിന് നിറം കൊടുക്കുമ്പോൾ നമുക്കും ആവർത്തിച്ച് പറയാം
"എന്റെ കർത്താവേ, എന്റെ ദൈവമേ"



## പാഠം 3

# ഇന്ത്യയുടെ അപ്പസ്തോലൻ



വി. തോമാ ശ്ലീഹായാണ് ഇന്ത്യയിൽ എത്തിയ അപ്പസ്തോലൻ. എ. ഡി. 52 ൽ ഇന്ത്യയിൽ എത്തിയ വി. തോമാശ്ലീഹാ സുവിശേഷം പ്രസംഗിച്ചു അനേകരെ വിശ്വാസത്തിലേക്ക് കൊണ്ടുവന്ന് 7 ക്രിസ്തീയ കൂട്ടായ്മകൾക്ക് രൂപംകൊടുത്തു.

കൊടുങ്ങല്ലൂർ

പാലയൂർ

കോട്ടക്കാവ്

കോക്കമംഗലം

നിരണം

കൊല്ലം

നിലക്കൽ

എ. ഡി. 72ൽ തമിഴ്നാട്ടിലെ ചിന്നമലയിൽ വച്ച് സുവിശേഷത്തിന് വേണ്ടി മാർ തോമാശ്ലീഹാ രക്തസാക്ഷിത്വം വരിച്ചു.






തമിഴ്നാട്ടിലെ ചെന്നൈയിലുള്ള സെന്റ് തോമസ് ബസലിക്കയിലാണ് മാർത്തോമാ ശ്ലീഹായുടെ കബറിടം സ്ഥിതിചെയ്യുന്നത്.

**തോമസ് പറഞ്ഞു: എന്റെ കർത്താവേ, എന്റെ ദൈവമേ!**
**(വി. യോഹന്നാൻ 20.28)**





കൂട്ടുകാരെ ഈ വാക്കുകൾ നിങ്ങൾ കേട്ടിട്ടുണ്ടോ? ഇവ ബൈബിളിൽ എവിടെ കാണുന്നു എന്ന് കണ്ടെത്തുക. അവയുടെ അർഥം എഴുതുക.

| | | |
|---|---|---|
| എൽറോയി | ഉൽപത്തി 16: | |
| യാഹ്വെയീരേ | ഉൽപത്തി 22: | |
| ബഥേൽ | ഉൽപത്തി 28: | |
| ഇസ്രായേൽ | ഉൽപത്തി 32: | |
| പെനുവേൽ | ഉൽപത്തി 32: | |



അക്കങ്ങൾ കൂട്ടി യോജിപ്പിച്ചു ചിത്രം പൂർത്തിയാക്കാം





M.B.O.C.

പാഠം 4

# മലങ്കര സുറിയാനി കത്തോലിക്ക സഭ

ഒന്നാം നൂറ്റാണ്ടിൽ തന്നെ ക്രിസ്തുവിന്റെ സുവിശേഷം ലഭിച്ച ഭാരതത്തിൽ വളർന്ന സഭ വിവിധ സ്വാധീനങ്ങളിൽ പെട്ട് പല പല സഭകളായി വിഭജിക്കപ്പെട്ടു. 1930 സെപ്റ്റംബർ 20ന് ദൈവദാസൻ മാർ ഇവാനിയോസ് പിതാവ് ആഗോള സഭയുമായി പുനരൈക്യപ്പെട്ട് മലങ്കര സഭക്ക് നഷ്ടപ്പെട്ടുപോയ ഐക്യം വീണ്ടെടുത്തു.

**പുനരൈക്യ ശിൽപ്പി**
**ദൈവദാസൻ ഗീവർഗീസ് മാർ ഇവാനിയോസ്**



1932 ജൂൺ 11ന് ഒരു അതിഭദ്രാസനവും ഒരു ഭദ്രാസനവുമായി രൂപപ്പെട്ട മലങ്കര സുറിയാനി കത്തോലിക്കാസഭ ഇന്ന് ഒരു മേജർ അതിഭദ്രാസനവും ഒരു അതിഭദ്രാസനവും ഒൻപത് ഭദ്രാസനങ്ങളുമായി വളർന്നുകൊണ്ടിരിക്കുന്നു.




മലങ്കര കത്തോലിക്കാ ഹയരാർക്കി സ്ഥാപനത്തിന്റെ
൯൦-ാം വാർഷികം

# മലങ്കര സുറിയാനി  കത്തോലിക്കാ ഹയരാർക്കി





**അഭിവന്ദ്യ ഡോ. തോമസ് മാർ കൂറിലോസ്**
തിരുവല്ല അതിഭദ്രാസന അധ്യക്ഷൻ



**പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ**
ആഗോള കത്തോലിക്കാ സഭയുടെ തലവൻ



**അഭിവന്ദ്യ ഡോ. ജോഷ്വ മാർ ഇഗ്നാത്തിയോസ്**
മാവേലിക്കര ഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. ജോസഫ് മാർ തോമസ്**
ബത്തേരി ഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ സ്റ്റേഫാനോസ്**
USA സമാധാന രാജ്ഞി ഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. സാമുവേൽ മാർ ഐറേനിയോസ്**
പത്തനംതിട്ട ഭദ്രാസന അധ്യക്ഷൻ



**മോറാൻ മോർ ബസേലിയോസ് കാർഡിനൽ ക്ലീമിസ് കാതോലിക്കോസ്**
മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ തലവനും പിതാവും
തിരുവനന്തപുരം മേജർ അതിഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. തോമസ് മാർ അന്തോണിയോസ്**
ഖഡ്കി, പൂനെ ഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. വിൻസെന്റ് മാർ പൗലോസ്**
മാർത്താണ്ഡം ഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ തിയോഡോഷ്യസ്**
മൂവാറ്റുപുഴ ഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. തോമസ് മാർ യൗസേബിയോസ്**
പാറശ്ശാല ഭദ്രാസന അധ്യക്ഷൻ



**അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റം**
പത്തനംതിട്ട ഭദ്രാസനം മുൻ അധ്യക്ഷൻ



**അഭിവന്ദ്യ എബ്രഹാം മാർ യൂലിയോസ്**
മൂവാറ്റുപുഴ ഭദ്രാസനം മുൻ അധ്യക്ഷൻ



**അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ മക്കാറിയോസ്**
പുത്തൂർ ഭദ്രാസന അധ്യക്ഷൻ

## വാക്കുകൾ തിരഞ്ഞെടുത്തു ബൈബിൾ വാക്യം പൂരിപ്പിക്കുക

ഹോസാന!, ദാവീദിൻെറ, പുത്രനു, ഹോസാന!, ഉന്നതങ്ങളിൽ

**"യേശുവിനു മുമ്പിലും പിമ്പിലും നടന്നിരുന്ന ജനങ്ങൾ ആർത്തു വിളിച്ചു:**

**........................ ........................**

**........................ കർത്താവിൻെറ നാമത്തിൽ വരുന്നവൻ അനുഗൃഹീതൻ!**

**..........................**

നിറം കൊടുക്കാം





## അഭിവന്ദ്യ യൗസേബിയോസ് തിരുമേനിയുടെ ആശംസ

മലങ്കര സുറിയാനി കത്തോലിക്കാ സഭ ആഗോള കത്തോലിക്കാ കൂട്ടായ്മയിൽ ഒരു വ്യക്തിഗത സഭയായി രൂപം പ്രാപിച്ചതിന്റെ, നമ്മുടെ സഭയുടെ ഹയരാർക്കി സ്ഥാപിതമായതിന്റെ, നവതി ഈ വർഷം (2022) നാം ആചരിക്കുന്നു. ഇതിന്റെ പശ്ചാത്തലത്തിൽ ഈ വർഷത്തെ അവധിക്കാല ബൈബിൾ ക്യാമ്പുകൾ (MBOC) ഒരു വ്യക്തിഗത സഭയാകുക എന്നാൽ എന്താണ് അർത്ഥമാക്കുന്നത് എന്ന് കൂടുതൽ മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്ന രീതിയിലാണ് ക്രമീകരിച്ചിരിക്കുന്നത്.

നമ്മുടെ സഭയുടെ ആദ്ധ്യാത്മികവും ആരാധനാക്രമപരവുമായ പൈതൃകം എങ്ങനെ രൂപപ്പെട്ടു എന്ന് കൂടുതൽ മനസ്സിലാക്കാനും, ആരാധനാസമൂഹത്തോടും അതിനു നേതൃത്വം നൽകുന്ന അജപാലകരോടും കൂടുതൽ അടുപ്പമുള്ളവരായിത്തീരുന്നതിനും നമ്മുടെ ഇളംതലമുറയ്ക്ക് ഈ വർഷത്തെ ക്യാമ്പുകൾ പ്രചോദനമാകും എന്ന് പ്രത്യാശിക്കുന്നു.

ക്യാമ്പുകൾ ക്രമീകരിക്കുന്നതിന് നേതൃത്വം നൽകിയ ബഹു. ഡയറക്ടർ അച്ചന്മാരോടും അവരോട് സഹകരിച്ച് ക്യാമ്പുകൾക്ക് നേതൃത്വം നൽകുന്ന ബഹു. വികാരിയച്ചന്മാരോടും ശെമ്മാശ്ശന്മാരോടും സമർപ്പിതരോടും മറ്റു വിശ്വാസ പരിശീലകരോടും നമ്മുടെ സഭയുടെ കടപ്പാടും സ്നേഹവും അറിയിക്കുന്നു.

രോഗവും യുദ്ധവും ഒക്കെ ലോകത്തെ ഭീതിയുടെ നിഴലിൽ നിർത്തുന്ന ഈ കാലത്ത് കൂട്ടായ്മയുടെയും സ്നേഹത്തിന്റെയും നിറവുള്ള അനുഭവമായി ഈ ക്യാമ്പുകൾ മാറട്ടെ എന്ന് ആശംസിക്കുന്നു. ഉത്ഥാനം ചെയ്ത കർത്താവിന്റെ കൃപയും സമാധാനവും നമ്മുടെ ഹൃദയങ്ങളിൽ നിറയട്ടെ.

എല്ലാവർക്കും ദൈവാനുഗ്രഹത്തിന്റെ ദിവസങ്ങൾ ആശംസിക്കുന്നു.

പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിനു വേണ്ടി,

✠ ഡോ. തോമസ് മാർ യൗസേബിയോസ്
ചെയർമാൻ,
സിനഡൽ കമ്മീഷൻ ഫോർ കാറ്റക്കിസം & എം.സി.സി.എൽ.



**അപ്പസ്തോലന്മാരും പ്രവാചകന്മാരുമാകുന്ന അടിത്തറമേൽ**
**പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ;**
**ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ് (എഫേ. 2: 20)**

St. Mary's Press Pattom, TVM        Ph: 0471 2446116